വിശകലനം

കെ. രാജേശ്വരി

# സഖാക്കളേ, നമുക്കെതിരെ ജുഡീഷ്യൽ സിൻഡിക്കേറ്റും!

**മാധ്യമ സിൻഡിക്കേറ്റിൻെറ മാതൃകയിൽ ഒരു നീതിന്യായ സിൻഡിക്കേറ്റിനെ കണ്ടെത്താനുള്ള ശ്രമമാണ് പാർട്ടി ഇനി നടത്താൻ പോകുന്നത്. സുപ്രീംകോടതി മുതൽ മുൻസിഫ്/മജിസ്ട്രേറ്റുമാർ വരെയുള്ള വർഗശത്രുക്കളെ തിരിച്ചറിയുകയും തുറന്നുകാട്ടുകയും വേണം. ആവശ്യമെങ്കിൽ ശാരീരികമായിത്തന്നെ നേരിടണം. വർഗശത്രുവിൻെറ മുന്നിൽ പകച്ചുനിൽക്കുന്നവൻ കമ്യൂണിസ്റ്റല്ല എന്ന ലെനിൻെറ വചനം ഒരിക്കൽകൂടി നിങ്ങളെ ഓർമിപ്പിക്കട്ടെ.**

സുഹൃത്തുക്കളേ, സഖാക്കളേ, സാമ്രാജ്യത്വ ശക്തികളിൽനിന്നും അഞ്ചാം പത്തികളിൽനിന്നും ഇന്ത്യയിലെ ഇടതുപക്ഷം, വിശിഷ്യ കമ്യൂണിസ്റ്റ് (മാർക്സിസ്റ്റ്) പാർട്ടി കടുത്ത വെല്ലുവിളി നേരിടുന്ന കാര്യത്തെക്കുറിച്ച് നിങ്ങൾ ബോധവാൻമാരായിരിക്കണം. അമേരിക്കയുടെ പങ്കാളിത്തത്തോടെയും ഒത്താശയോടെയും നമ്മുടെ പാർട്ടിയെ ദുർബലമാക്കാൻ നടത്തുന്ന ശ്രമങ്ങൾ തിരിച്ചറിയണം, അതിനെതിരെ ശക്തമായി പ്രതികരിക്കണം, പ്രതിഷേധിക്കണം.

യാങ്കി ഏജൻറുമാർ പല രൂപത്തിൽ, പല വേഷത്തിൽ പ്രത്യക്ഷപ്പെടും. പ്രത്യക്ഷപ്പെടാതെ ഒളിവിലിരുന്നും യുദ്ധം നയിക്കും. പത്രമുടമകൾക്ക് പണം കൊടുത്ത് വശീകരിക്കും, മാധ്യമപ്രവർത്തകർക്ക് മദ്യം വാങ്ങിക്കൊടുക്കും. വ്യാജ വാർത്തകൾ മെനഞ്ഞെടുക്കും, കിംവദന്തികൾ പരത്തും, പാർട്ടി അണികളിൽ ആശയക്കുഴപ്പമുണ്ടാക്കാൻ പരിശ്രമിക്കും.

സംസ്ഥാനത്ത് നിലവിലുള്ള മാധ്യമ സിൻഡിക്കേറ്റിനെക്കുറിച്ച്, അവരുടെ ഉദ്ദേശ്യലക്ഷ്യങ്ങളെക്കുറിച്ച്, സാമ്പത്തിക സ്രോതസ്സിനെക്കുറിച്ചൊക്കെ മുമ്പൊരവസരത്തിൽ പാർട്ടി നിങ്ങളെ ബോധവാൻമാരാക്കുകയുണ്ടായല്ലോ? അതേത്തുടർന്ന് പല ചർച്ചകളുമുണ്ടായി. വാഗ്വാദങ്ങൾ നടന്നു. പാർട്ടി നിലപാടിനെ എതിർത്തുകൊണ്ട് മാധ്യമ ദുഷ്പ്രഭുക്കൾ രംഗത്തുവന്നു. സിൻഡിക്കേറ്റംഗങ്ങളെ പാർട്ടി സെക്രട്ടറി തന്നെ തൊട്ടുകാണിച്ചു. സെനറ്റംഗങ്ങളെ പിന്നീട് ചൂണ്ടിക്കാണിക്കും. ഏതായാലും ദുഷ്പ്രചാരണങ്ങളെ തിരിച്ചറിയാൻ, തുറന്നുകാട്ടാൻ പാർട്ടി അണികൾ പ്രാപ്തരായിരിക്കുന്നു.

മാധ്യമങ്ങളേക്കാൾ ഒട്ടും മോശമല്ലാത്ത മട്ടിൽ നമ്മുടെ പ്രസ്ഥാനത്തെ കടന്നാക്രമിക്കുന്ന മറ്റൊരു വിപത്തിനെക്കുറിച്ച് സഖാക്കളെ ബോധവത്കരിക്കാനാണ് ഈ ഇടയലേഖനം. സമീപകാലത്തായി, കോടതികളിൽനിന്നുണ്ടായിക്കൊണ്ടിരിക്കുന്ന ജനവിരുദ്ധ വിധിന്യായങ്ങളെക്കുറിച്ച് നി



ങ്ങൾ ജാഗരൂകരായിരിക്കണം. രാജ്യത്തെ ഇടതുപക്ഷ പ്രസ്ഥാനത്തെ, പ്രത്യേകിച്ച് സി.പി.എമ്മിനെ ദുർബലമാക്കാൻ അറിഞ്ഞോ അറിയാതെയോ ഉള്ള ശ്രമങ്ങൾ നാം കാണാതിരിക്കരുത്.

സഖാക്കളേ, ഒരുകാര്യം ആദ്യമേ വ്യക്തമാക്കട്ടെ. ഇന്ത്യയിൽ നിലവിലുള്ള നീതിന്യായ സംവിധാനം കുറ്റമറ്റ ഒന്നല്ല. ഇന്ത്യൻ ഭരണഘടന തന്നെ കൊളോണിയൽ ഭരണത്തിന്റെ ദുർഭഗ സന്തതിയാണ്. ജുഡീഷ്യറിയാണെങ്കിൽ ബൂർഷ്വാസി സ്വന്തം താൽപര്യങ്ങൾക്കനുസൃതമായി മെനഞ്ഞെടുത്ത ജനവിരുദ്ധ സ്ഥാപനവുമാണ്. രാജ്യത്തെ മിക്കവാറും നിയമങ്ങളും ചൂഷകർക്ക് അനുകൂലമായവയാണ്. ലെജിസ്ലേച്ചറും എക്സിക്യൂട്ടിവുമെന്നപോലെ ജുഡീഷ്യറിയും ചൂഷകർക്കും മർദകർക്കും അനുകൂലമായ നിലപാടുകളാണ് അനാദികാലം മുതൽ കൈക്കൊണ്ടുവരുന്നത്.

ഭരണകൂടത്തിന്റെ മർദനോപാധികളിൽ ഒന്നാണ് കോടതിയെന്ന് സഖാക്കൾ മാർക്സും ഏംഗൽസും പണ്ടേ പറഞ്ഞുവെച്ചിട്ടുണ്ട്. ഇക്കാര്യം സ്വാനുഭവത്തിൽനിന്ന് മനസ്സിലാക്കിയതിനാലാണ് സഖാവ് ലെനിൻ വക്കീൽപ്പണി ഉപേക്ഷിച്ച് പാർട്ടി ഫുൾടൈമറായതും മഹത്തായ നവംബർ വിപ്ലവം നടത്തിയതും. സഖാവ് ജി. സുധാകരനെയും സഖാവ് എ.കെ. ബാലനെയും പോലുള്ളവർ നിയമബിരുദം നേടിയിട്ടും കോടതികളിൽ പോകാഞ്ഞതും ഇതേ കാരണത്താൽ തന്നെ.

സഖാക്കൾ ഓർമിക്കേണ്ട മറ്റൊരു സംഗതി കൂടിയുണ്ട്. കോടതികൾ ഒരുകാലത്തും കമ്യൂണിസ്റ്റ് പാർട്ടിയോട് സഹിഷ്ണുത പ്രകടിപ്പിച്ചിട്ടില്ല. ബ്രിട്ടീഷ് സാമ്രാജ്യത്വ കോടതിയാണ് കയ്യൂർ സഖാക്കളെ തൂക്കിലേറ്റാൻ വിധിച്ചതെങ്കിൽ, ദേശീയ ബൂർഷ്വാസി താലോലിക്കുന്ന നീതിപീഠമാണ് സഖാവ് ഇ.എം.എസിനെ കോടതിയലക്ഷ്യത്തിന് ശിക്ഷിച്ചത്. ബൂർഷ്വാ കോടതിയിൽനിന്ന് സാധാരണക്കാർക്കോ സഖാക്കൾക്കോ നീതി കിട്ടുകയില്ലെന്ന് ക്രിസ്റ്റഫർ കാൾഡ്‌വെൽ മുതൽ കെ.ഇ.എൻ. കുഞ്ഞഹമ്മദ് വരെയുള്ള പാർട്ടി ബുജികൾ സിദ്ധാന്തിച്ചിട്ടുമുണ്ട്.

കഴിഞ്ഞ ഏതാനും മാസങ്ങളായി സംസ്ഥാന സർക്കാറിനെയും നമ്മുടെ പാർട്ടിയെയും ജനമധ്യത്തിൽ അപഹാസ്യമാക്കാനുള്ള കുൽസിത ശ്രമങ്ങൾ നടന്നുവരുകയാണ്. നിർഭാഗ്യവശാൽ, അത്തരം ശ്രമങ്ങൾക്ക് ആക്കംകൂട്ടാനുള്ള നീക്കമാണ് നീതിപീഠത്തിന്റെ ഭാഗത്തുനിന്ന് ഉണ്ടായിക്കൊണ്ടിരിക്കുന്നത്. ഇക്കാര്യം പാർട്ടി ഗൗരവപൂർവം വീക്ഷിക്കുന്നു. അണികളെ ജാഗരൂകരാക്കാനും ഉദ്ദേശിക്കുന്നു.

സമീപകാലത്ത് കോടതികൾ പുറപ്പെടുവിച്ച അസംബന്ധനിർഭരമായ വിധികളെക്കുറിച്ചും അവയുടെ ജനവിരുദ്ധ സ്വഭാവത്തെക്കുറിച്ചും ഓരോ പാർട്ടി അംഗവും ബോധവാനായിരിക്കണം. ന്യായാധിപരുടെ വർഗസ്വഭാവത്തെക്കുറിച്ചും സാമ്പത്തിക/സാമുദായിക/രാഷ്ട്രീയ സാമാന്യ വിവരമെങ്കിലും നേടിയിരിക്കണം. ഈ വിഷയത്തിൽ ആവശ്യമായ ബോധവത്കരണം നടത്താൻ മേൽകമ്മിറ്റികൾ പ്രത്യേകം ശ്രദ്ധിക്കണം. കോടതിയെ അധിക്ഷേപിച്ചുകൊണ്ട് *ദേശാഭിമാനി*യിൽ വരുന്ന വാർത്തകൾ, ലേഖനങ്ങൾ, കത്തുകൾ ഇവയൊക്കെ ചേർത്ത് ഒരു ഫയൽ സൂക്ഷിക്കാൻ ഓരോ ബ്രാഞ്ച് കമ്മിറ്റിയും ഉൽസാഹിക്കണം.

ന്യായാധിപന്മാരിൽ ഇരുപത് ശതമാനം അഴിമതിക്കാരാണെന്ന മുൻ ചീഫ് ജസ്റ്റിസ് ബറൂച്ചയുടെ പ്രസ്താവന ലോക്കൽ കമ്മിറ്റി അംഗങ്ങൾ മുതൽ മേലോട്ടുള്ള ഓരോ സഖാവും ഹൃദിസ്ഥമാക്കണം. കോടതിയലക്ഷ്യത്തെക്കുറിച്ച് ജസ്റ്റിസ് കട്ജു നടത്തിയ അഭിപ്രായപ്രകടനവും അറിഞ്ഞിരിക്കണം.

സമീപകാല വിധികളെക്കുറിച്ച് സി.പി.എമ്മിന്റെ സുചിന്തിതമായ നിലപാടുകൾ ഇനി പറയുംപ്രകാരമാണ്. ഇവ ഓരോ പാർട്ടി അംഗവും കാണാതെ പഠിക്കണം. സംശയമുള്ള കാര്യങ്ങൾ മറ്റാരോടെങ്കിലും ചോദിക്കുകയോ ചർച്ചചെയ്യുകയോ അരുത്. ഇക്കാര്യത്തിൽ പാർട്ടി തീരുമാനം അന്തിമമാണ്.

ബേബിസഖാവിന്റെ സ്വാശ്രയ വിദ്യാഭ്യാസ നിയമം വിപ്ലവകരമായ ഒരു നിയമനിർമാണമായിരുന്നു. അതിലെ പ്രസക്തമായ വകുപ്പുകളൊക്കെ റദ്ദാക്കിയ കോടതിവിധി തികച്ചും അപലപനീയം. കോടതിയുടെ വർഗസ്വഭാവത്തെ തികച്ചും വ്യക്തമാക്കുന്ന ഒന്നാണ് ഈ വിധിന്യായം. മൂലധന ശക്തികളുടെ പാദസേവകരാണ് തങ്ങളെന്ന് ന്യായാധിപന്മാർ തെളിയിച്ചു. (ചീഫ് ജസ്റ്റിസ് ബോട്ടുയാത്ര നടത്തിയതും ഒരു ജഡ്ജിയുടെ മകൻ സ്വാശ്രയ കോളജിൽ മാനേജ്മെന്റ് ക്വാട്ടയിൽ പഠിച്ചതും ഇതിനോട് ബന്ധപ്പെടുത്തി പറയാൻ മറക്കരുത്. എല്ലാ ജഡ്ജിമാരും അഴിമതിക്കാരാണെന്ന് കേൾവിക്കാർക്ക് തോന്നുന്നിടത്താണ് നമ്മുടെ വിജയം).

വേണ്ടത്ര കൂടിയാലോചന നടത്താതെയും ഭരണഘടനാ വിദഗ്ധരോട് അഭിപ്രായം തേടാതെയുമാണ് തിടുക്കപ്പെട്ട് സ്വാശ്രയ നിയമമുണ്ടാക്കിയത് എന്ന അഭിപ്രായം ചില ഇടതുപക്ഷ സഹയാത്രികർ തന്നെ തട്ടിമൂളിക്കുന്നുണ്ട്. സഖാക്കൾ ഇതേക്കുറിച്ച് ബോധവാൻമാരാകണം. ഇന്ത്യൻ ഭരണഘടനയല്ല പാർട്ടി ഭരണഘടനയാണ് നമുക്ക് മുഖ്യം. സംസ്ഥാന കമ്മിറ്റിയിലെ യാജ്ഞവൽക്യന്മാരോടാലോചിച്ചിട്ടാണ് നിയമമുണ്ടാക്കിയത്. കൂടിയാലോചനയുണ്ടായില്ല എന്ന് ആക്ഷേപമുന്നയിക്കുന്നവർ, ബേബി സഖാവ് രണ്ടാം മുണ്ടശ്ശേരിയായി ഷൈൻ ചെയ്യുന്നതിൽ ഈർഷ്യയുള്ളവരാണെന്നും സഖാക്കൾ അറിഞ്ഞിരിക്കണം.

ആത്മാർഥതയില്ലാതെയാണ് സർക്കാർ കോള നിരോധിച്ചതെന്ന് വിരുദ്ധന്മാർ പ്രചരിപ്പിക്കുന്നുണ്ട്. ഭക്ഷ്യസാധനങ്ങളിൽ മായംചേർക്കൽ നിരോധന നിയമപ്രകാരം കേന്ദ്രസർക്കാറിനേ അധികാരമുള്ളൂ എന്നു പറഞ്ഞാണ് കോടതി നമ്മുടെ ഉത്തരവ് റദ്ദാക്കിയത്. പൊതുജനാരോഗ്യ നിയമപ്രകാരം നമുക്ക് അധികാരമുണ്ട്. അക്കാര്യം കോടതി കണ്ടറിഞ്ഞ് ചെയ്യാഞ്ഞത് ആരുടെ കുറ്റം?

പാർട്ടി ശത്രുക്കൾ നമുക്കെതിരെ ഉന്നയിക്കുന്ന പ്രധാന ആരോപണം ലാവലിൻ കേസ് സംബന്ധിച്ചാണ്. ഈ വിഷയത്തിൽ പാർട്ടിയുടെ നിലപാട് ആവർത്തിച്ച് വ്യക്തമാക്കിയിട്ടുള്ളതാണ്. ലാവലിൻ കരാർ നിർദോഷവും സംസ്ഥാനത്തിന്റെ ഉത്തമ താൽപര്യം മുൻനിറുത്തി ഉണ്ടാക്കിയതുമാണ്. ഇക്കാര്യത്തിൽ പിണറായി വിജയനോ മറ്റേതെങ്കിലും സഖാവോ അഴിമതി നടത്തിയിട്ടില്ലെന്ന് സംസ്ഥാന കമ്മിറ്റി തീർപ്പുകൽപിച്ചിട്ടുള്ളതും, ആയത് പോളിറ്റ്ബ്യൂറോ അംഗീകരിച്ചിട്ടുള്ളതുമാണ്. ലാവലിനെക്കുറിച്ച് ഇനി യാതൊരുവിധ ചർച്ചക്കോ അന്വേഷണത്തിനോ വ്യവഹാരത്തിനോ പ്രസക്തിയില്ല.

ലാവലിൻ അന്വേഷണം സി.ബി.ഐക്ക് വിടാൻ തീരുമാനിച്ചത് കഴിഞ്ഞ യു.ഡി.എഫ് സർക്കാറായിരുന്നു. തികച്ചും രാഷ്ട്രീയപ്രേരിതവും വൈരനിര്യാതന വ്യഗ്രവുമായ തീരുമാനം. എൽ.ഡി.എഫ് സർക്കാറിന് അത് അംഗീകരിക്കാൻ നിയമപരമായ ബാധ്യതയില്ല. രാഷ്ട്രീയമായ വിയോജിപ്പ് ഉണ്ടുതാനും. അതുകൊണ്ടാണ് വിജിലൻസ് അന്വേഷണം മതിയെന്ന് അഡ്വക്കറ്റ് ജനറൽ ബോധിപ്പിച്ചത്.

സി.ബി.ഐയെക്കാൾ എന്തുകൊണ്ടും മികച്ച അന്വേഷകരാണ് കേരളാ പൊലീസിൽ ഉള്ളത്. വിശേഷിച്ചും സഖാവ് കോടിയേരി ബാലകൃഷ്ണന്റെ അനുപമ നേതൃത്വത്തിൻ കീഴിൽ സമർഥവും സത്യസന്ധവുമായ അന്വേഷണം നടക്കുമായിരുന്നു. എന്നാൽ കോടതി ഇടപെട്ട് എല്ലാം താറുമാറാക്കി. പ്രതിപക്ഷത്തിന്റെയും ഒരുവിഭാഗം മാധ്യമങ്ങളുടെയും കുപ്രചാരണത്തിൽ ന്യായാധിപർ കുടുങ്ങിപ്പോയതായി പാർട്ടി വിലയിരുത്തുന്നു.

ലാവലിൻ കേസ് വാദിക്കാൻ സുപ്രീം കോടതിയിൽനിന്ന് വക്കീലന്മാരെ ഇറക്കുമതി ചെയ്തതിനെ ചിലർ വിമർശിക്കുന്നുണ്ട്. സംസ്ഥാന സർക്കാർ സകല കേസിലും തോറ്റുകാണാൻ കൊതിക്കുന്നവരാണവർ. പുനഃപരിശോധനാ ഹർജി വാദിക്കാൻ സി.എസ്. വൈദ്യനാഥനെയും പൊതുതാൽപര്യ ഹർജിയെ എതിർക്കാൻ ആർ.കെ. ആനന്ദിനെയും കൊണ്ടുവന്നത് പാർട്ടി തീരുമാനപ്രകാരമാണ്. പാർട്ടിക്ക് മീതെ പരുന്തും പറക്കില്ല. പറക്കാൻ സമ്മതിക്കില്ല.

പരിയാരം മെഡിക്കൽ കോളജ് ഭരണസമിതി പിരിച്ചുവിടാനുള്ള നമ്മുടെ നീക്കം പരാജയപ്പെടുത്തിയതും കോടതിയാണ്. നമ്മൾ ബോധിപ്പിച്ച സത്യങ്ങളേക്കാൾ രാഘവന്റെ കളവുകളാണ് ന്യായാധിപർക്ക് ബോധ്യമായത്. സുപ്രീംകോടതിയിൽ അപ്പീൽ കൊടുക്കില്ല എന്നു മന്ത്രി പ്രഖ്യാപിച്ചത് നീതിന്യായ വ്യവസ്ഥയിലുള്ള വിശ്വാസം നഷ്ടപ്പെട്ടതുകൊണ്ടാണ്.

സഖാവ് എം.ജെ. ജേക്കബിനെതിരായ തെരഞ്ഞെടുപ്പ് കേസിനെക്കുറിച്ച് ഏതാനും കാര്യങ്ങൾ അറിഞ്ഞിരിക്കണം. വർക്ക

ല കഹാർ, തിരുവഞ്ചൂർ രാധാകൃഷ്ണൻ, കെ.എം. മാണി, പി.ജെ. ജോസഫ്, എം.വി. ശ്രേയാംസ്കുമാർ, കെ.പി. രാജേന്ദ്രൻ എന്നിവർക്കെതിരെയുണ്ടായിരുന്ന ഹർജികൾ തള്ളുകയും നമ്മുടെ സഖാവിനെ മാത്രം വഴിയാധാരമാക്കുകയുമാണ് കോടതി ചെയ്തത്. ജനപ്രാതിനിധ്യ നിയമം പ്രാബല്യത്തിൽ വരുന്നതിനു മുമ്പോ ശേഷമോ യാതൊരു തെരഞ്ഞെടുപ്പഴിമതിയും നടത്താത്തവരാണ് നമ്മൾ. ഇക്കാര്യം ഹൈക്കോടതിക്കും അറിയാത്തതല്ല. നീതിപീഠത്തിൻെറ പക്ഷപാതിത്വത്തിന് ഉത്തമ ദൃഷ്ടാന്തമാണ് പിറവം വിധി.

സഖാവ് പാലോളി മുഹമ്മദ്കുട്ടിക്കെതിരായ കോടതിയലക്ഷ്യ നടപടിയെക്കൂടി ഇതോടൊപ്പം പരിശോധിക്കണം. തികച്ചും സദുദ്ദേശ പ്രേരിതമായി സഖാവ് നടത്തിയ പരാമർശങ്ങളെച്ചൊല്ലിയാണ് കോടതി സ്വമേധയാ കോടതിയലക്ഷ്യ നടപടി കൈക്കൊണ്ടത്. സഖാവ് നേരിട്ട് ഹാജരായി കുറ്റസമ്മതം നടത്തിയിട്ടുപോലും കേസ് അവസാനിപ്പിച്ചിട്ടില്ല. നമ്മുടെ എസ്.എഫ്.ഐ സഖാക്കൾ തെക്കുവടക്ക് നടന്ന് വെല്ലുവിളിച്ചിട്ടും ഒരു നടപടിയും എടുക്കാത്ത കോടതിയാണ് മാടപ്രാവിനേക്കാൾ നിഷ്കളങ്കനായ സഖാവ് പാലോളിക്കുനേരെ വാളെടുത്തതെന്നും ഓർമിക്കണം. സഖാവ് ബഹുജനമധ്യത്തിൽ മാപ്പുപറയണം എന്നാണ് കോടതിയുടെ നിലപാട്. കേരളത്തിൽ ഇതിനുമുമ്പ് ഒരു പൊതുപ്രവർത്തകനും ഇത്തരം ദുര്യോഗമുണ്ടായിട്ടില്ല. കോടതിയലക്ഷ്യത്തിനുള്ള ക്ഷമാപണം പുത്തരിക്കണ്ടം മൈതാനത്ത് നടത്തണമെന്ന വിധി അന്ധമായ മാർക്സിസ്റ്റ് വിരോധമല്ലാതെ മറ്റെന്താണ്?

ഇത്രനാളും ഹൈക്കോടതിയെക്കൊണ്ടേ ഉപദ്രവമുണ്ടായിരുന്നുള്ളൂ. ഇപ്പോഴിതാ മജിസ്ട്രേറ്റുമാർ പോലും നമുക്കെതിരെ തിരിയുന്നു. ഏഴുകൊല്ലം മുമ്പ് തീവണ്ടി തടഞ്ഞതിന് സഖാവ് എ.കെ. ബാലനെയും വേറെ ഏഴുപേരെയും ഒറ്റപ്പാലം മജിസ്ട്രേറ്റ് രണ്ടുവർഷം വീതം കഠിന തടവിന് ശിക്ഷിച്ചിരിക്കുന്നു.

സഖാവ് ബാലൻ മന്ത്രിയാണ്, സി.പി.എം സംസ്ഥാന സെക്രട്ടേറിയറ്റ് അംഗമാണ് എന്ന യാതൊരു പരിഗണനയും കൊടുത്തില്ല. എന്നുമാത്രമല്ല, സഖാവിനെതിരെ അറസ്റ്റുവാറൻറ് പുറപ്പെടുവിക്കുകയും ചെയ്തു. പ്രതിപക്ഷത്തിന് നിയമസഭയിൽ നിന്നിറങ്ങിപ്പോകാൻ ഒരു കാരണം കിട്ടി. കെ. കരുണാകരൻ രാജിവെച്ചില്ലേ, എം.പി. ഗംഗാധരൻ രാജിവെച്ചില്ലേ എന്നൊക്കെ ചോദിച്ചു, കോൺഗ്രസുകാർ.

ഗംഗാധരനും കരുണാകരനുമൊക്കെ പല പോഴത്തങ്ങളും ചെയ്തിരിക്കും. പക്ഷേ അത് ആവർത്തിക്കാൻ നമുക്ക് സാധ്യമല്ല. സഖാവ് ബാലൻ രാജിവെക്കുന്ന പ്രശ്നമില്ല. ട്രെയിൻ തടയുന്നത് കുറ്റമല്ല. സി.പി.എം പ്രവർത്തകർ വഴിതടയുന്നതും കല്ലെറിയുന്നതുമൊക്കെ അക്രമമായി കാണരുത്. അത് രാഷ്ട്ര പുനർനിർമാണത്തിൻെറ ഭാഗമാണ്. ബാലൻസഖാവിനെ കോടതി ശിക്ഷിക്കുകയല്ല അഭിനന്ദിക്കുകയാണ് വേണ്ടിയിരുന്നത്.



ബാലനും ചന്ദ്രനും അറസ്റ്റുവാറൻറയച്ചതിനെ അപലപിച്ച് നിയമസഭ പ്രമേയം പാസാക്കിയതിൽ ഒരു തെറ്റുമില്ല. രണ്ടും രണ്ടും കൂട്ടിയാൽ അഞ്ചാണെന്ന പ്രമേയം പാസാക്കാൻ വരെ സഭക്ക് അധികാരമുണ്ട്. മജിസ്ട്രേറ്റിനെതിരെ അവകാശ ലംഘനത്തിന് നടപടിയെടുക്കാനുമുണ്ട് ആലോചന.

മജിസ്ട്രേറ്റിനെ വഴിതടയുകയോ തലവഴി കരിഓയിൽ ഒഴിക്കുകയോ ആണ് വേണ്ടിയിരുന്നത്. കേസ് വാദിച്ച പ്രോസിക്യൂട്ടർക്കും പരാതിയിൽ ഉറച്ചുനിന്ന് മൊഴി കൊടുത്ത റെയിൽവേ ഉദ്യോഗസ്ഥർക്കും ഇരുട്ടടി തന്നെ കൊടുക്കണം. നമ്മുടെ സഖാക്കളെ ശിക്ഷിക്കാനോ അറസ്റ്റുവാറൻറ് അയക്കാനോ മേലിൽ ആരും ധൈര്യപ്പെടരുത്. അതിനുള്ള പരിപാടികൾ സംസ്ഥാന നേതൃത്വം ആലോചിച്ചുവരുകയാണ്.

ബാലൻ സഖാവ് രാജിവെക്കില്ല എന്ന നിലപാട് സ്വീകരിച്ചതുകൊണ്ട് മറ്റൊരു സൗകര്യമുണ്ട്. നാളെ കോടതിയലക്ഷ്യത്തിന് ശിക്ഷകിട്ടിയാൽ പാലോളി സഖാവും രാജിവെക്കില്ല. മറിച്ച് ഹൈക്കോടതിക്കെതിരെ പ്രമേയം പാസാക്കും. വേണ്ടിവന്നാൽ ജഡ്ജിമാരെ അവകാശ ലംഘനത്തിന് ശിക്ഷിച്ച് തുറുങ്കിലടയ്ക്കും.

സഖാക്കളേ, കേരളത്തിൽ മാത്രമല്ല നമ്മുടെ പാർട്ടി കോടതിയിൽനിന്ന് പീഡനമനുഭവിക്കുന്നത്. നമ്മുടെ പിതൃ രാജ്യമായ പശ്ചിമബംഗാളിൽ പോലും സ്ഥിതി വ്യത്യസ്തമല്ല. എത്ര ലാഘവത്തോടെയാണ് നന്ദിഗ്രാം വെടിവെപ്പിനെക്കുറിച്ച് സി.ബി.ഐ അന്വേഷണത്തിന് കൊൽക്കത്ത ഹൈക്കോടതി ഉത്തരവിട്ടത്? സുപ്രീം കോടതിയിൽനിന്ന് വൈദ്യനാഥനെ കൊണ്ടുവരാനുള്ള സാവകാശം പോലും കൊടുത്തില്ല.

മാധ്യമ സിൻഡിക്കേറ്റിൻെറ മാതൃകയിൽ ഒരു നീതിന്യായ സിൻഡിക്കേറ്റിനെ കണ്ടെത്താനുള്ള ശ്രമമാണ് പാർട്ടി ഇനി നടത്താൻ പോകുന്നത്. സുപ്രീംകോടതി മുതൽ മുൻസിഫ്/മജിസ്ട്രേറ്റുമാർ വരെയുള്ള വർഗശത്രുക്കളെ തിരിച്ചറിയുകയും തുറന്നുകാട്ടുകയും വേണം. ആവശ്യമെങ്കിൽ ശാരീരികമായിത്തന്നെ നേരിടണം.

വർഗശത്രുവിൻെറ മുന്നിൽ പകച്ചുനിൽക്കുന്നവൻ കമ്യൂണിസ്റ്റല്ല എന്ന ലെനിൻെറ വചനം ഒരിക്കൽകൂടി നിങ്ങളെ ഓർമിപ്പിക്കട്ടെ. മാധ്യമങ്ങളുടെയും നീതിപീഠത്തിൻെറയും കടന്നാക്രമണങ്ങളിൽനിന്ന് പ്രസ്ഥാനത്തെ കാത്തുരക്ഷിക്കാനുള്ള ചുമതല നമുക്കോരോരുത്തർക്കും ഉണ്ട്. പ്രതിസന്ധി ഘട്ടത്തിൽ നാം തളരാൻ പാടില്ല. നാളെ നമ്മുടേതാണ്. സഖാക്കളേ മുന്നോട്ട്! ●